

തിരുവള്ളുവർ;

(5)

# തിരുക്കുറൽ പ്രശസ്തി

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ബൃഹത്തായ ഒരു സംസ്ക്കാരപാരമ്പര്യം ഉൾക്കൊണ്ടും, സ്വാംശീകരിച്ചും ജീവിതം നയിക്കുന്ന ഒരു മഹാമനുഷ്യനു മാത്രമേ നിത്യപ്രസക്തിയുള്ള ഒരു ശാശ്വതഗ്രന്ഥത്തിൻെറ കർത്താവായിത്തീരാൻ ഭാഗ്യമുണ്ടാകൂ. ഉന്നത മാനവസംസ്ക്കാര പരിസ്ഥിതിയിൽ മുളച്ചുവരുന്ന കൽപ്പതരുവിൻെറ കുസുമം യഥാകാലം പക്വതപ്രാപിച്ച് മഹദ്കൃതിയുടെ രൂപത്തിൽ സമൂഹത്തിനു ലഭ്യമായിത്തീരുന്നു. അതിനു നിമിത്തമായി വർത്തിക്കുന്ന മഹാമനുഷ്യർ അവിസ്മരണീയരായ ചരിത്രപുരുഷൻമാരായിത്തീരുകയും ചെയ്യുന്നു. ലോകോത്തരഗ്രന്ഥങ്ങൾ (ക്ലാസിക്കുകൾ) എന്നു വിവക്ഷിക്കപ്പെടുന്ന കൃതികളുടെയെല്ലാം പശ്ചാത്തലം ഇതാണ്. മഹാകവികളും മഹാഗ്രന്ഥകാരൻമാരും ഉന്നതസംസ്ക്കാരങ്ങളുടെ ഉൽപ്പന്നങ്ങളത്രേ! അവരുടെ രചനകൾ ആകസ്മികങ്ങളല്ല; സുദീർഘമായ മനനവും തപസ്യയും അവയുടെ രൂപീകരണത്തിൻെറ പിന്നിലുണ്ട്. ഗ്രന്ഥകാരൻ സമൂഹത്തിൽനിന്ന് ഒഴിഞ്ഞുമാറി ഒറ്റപ്പെട്ട്, വാൽമീകത്തിനുള്ളിലിരുന്നല്ല ഇതു നിർവ്വഹിക്കുന്നത്. സാധാരണജീവിതം നയിക്കുമ്പോഴും അന്യരുടെ ശ്രദ്ധയിൽപെടാതെതന്നെ അദ്ദേഹത്തിൻെറ ബുദ്ധിയും മനസ്സും ഏകാഗ്രതയോടെ പ്രവർത്തിച്ചുകൊണ്ടിരിക്കും.

മഹത്തും ശാശ്വതപ്രസക്തിയുള്ളതുമായ മഹാഗ്രന്ഥങ്ങൾകൊണ്ട് സമ്പന്നമാണ് ഭാരതീയ ഭാഷകൾ. ഇവയിൽ ഏറ്റവും കൂടുതൽ പഴക്കമുള്ള തമിഴ്ഭാഷയിലെ മഹാഗ്രന്ഥങ്ങളുടെ പട്ടിക അതിദീർഘമാണെന്നേ പറയാനുള്ളൂ. അവയിൽ തന്നെ പ്രമുഖസ്ഥാനം അലങ്കരിക്കുന്നതും പരക്കെ അറിയപ്പെടുന്നതുമാണ് തിരുവള്ളുവരുടെ തിരുക്കുറൽ. ബി.സി. രണ്ടാംശതകത്തിലോ ഒന്നാംശതകത്തിലോ ചമച്ചതാണ് അതെന്നത്രേ പണ്ഡിതൻമാരുടെ നിഗമനം. എന്നാൽ അത്തരത്തിലൊരു കൃതിയുടെ പരിണാമത്തിനു പശ്ചാത്തലം സൃഷ്ടിക്കാൻ വേണ്ടിവരുന്നത് നാലോ അഞ്ചോ ദശകങ്ങളിൽ വളർന്നു ഫലവത്തായ ഒരു വലിയ സംസ്ക്കാരമാണല്ലോ. സുദീർഘമായ ഒരു സംസ്ക്കാരത്തിൽ മാത്രമേ അത്തരം ഒരു കൃതി ഉദയം ചെയ്യൂ എന്നും ചുരുക്കം. അതുണ്ടായ കാലംമുതൽ തിരുക്കുറൽ ഇന്നുവരെ തമിഴ്ഭാഷയുള്ളയിടങ്ങളിലെല്ലാം ഏറ്റവും കൂടുതൽ പ്രചാരവും പ്രസിദ്ധിയും ജനസ്വാധീനവും നേടിയെടുത്തു. സാധാരണ ജനങ്ങൾക്കുമാത്രമല്ല, പിൽക്കാല ഗ്രന്ഥകാരൻമാർക്കും ചിന്തകൻമാർക്കും അതൊരു ദീപസ്തംഭവുമായിത്തീർന്നു.

ഈ മഹാഗ്രന്ഥത്തിൻെറ ആദ്യത്തെ പരിഭാഷ മലയാളത്തിലാണുണ്ടായത്. അത് നമുക്ക് അഭിമാനിക്കാൻ വക തരുന്നു. ഇന്ത്യയിലോ ലോകത്തിൻെറ ഇതര പ്രദേശങ്ങളിലോ അതിൻെറ തർജ്ജമകൾ ലഭ്യമായത് ഇതിനുശേഷമാണ്. ഗദ്യരൂപത്തിലുള്ളതാണ് ആദ്യത്തെ മലയാളപരിഭാഷ. അതുണ്ടായത് 1595-ൽ! തർജ്ജമയോടൊപ്പം തമിഴ്കുറലും നൽകിയിരിക്കുന്നു. രാമവർമ്മ ഗവേഷണസ്ഥാപനത്തിൻെറ ആഭിമുഖ്യത്തിൽ പ്രകാശനം ചെയ്തിരുന്ന ആധികാരികപ്രസിദ്ധീകരണത്തിൽ എൽ.വി. രാമസ്വാമി അയ്യർ എഡിറ്റു ചെയ്ത് 1939, 1940, 1941 എന്നീ വർഷങ്ങളിൽ അത് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. പരിഭാഷകൻെറ പേർ അജ്ഞാതമാണ്. ആ അജ്ഞാത നാമാവ് അനുഷ്ഠിച്ച മഹോന്നതകർമ്മം, നമ്മുടെ ആദരവ് പിടിച്ചെടുക്കുന്നു. മലയാളികളുടേതുമാത്രമല്ല, മറ്റുള്ളവരുടേയും.

നമ്മുടെ ഭാഷയിൽതന്നെ പിൽക്കാലങ്ങളിൽ ആകെ എട്ടു പരിഭാഷകളുണ്ടായി. പെരുനെല്ലി കൃഷ്ണൻവൈദ്യൻ, അഴകത്തു രാമക്കുറുപ്പ്, പി. ദാമോദരൻപിള്ള, ശാസ്തമംഗലം രാമകൃഷ്ണപിള്ള, വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, തിരുവല്ലം ജി. ഭാസ്ക്കരൻനായർ, ഏ. ഗോവിന്ദപ്പിള്ള എന്നിവരുടെ പേര് അതിലുൾപ്പെടും. പി. ദാമോദരൻപിള്ളയുടേത് കുട്ടികൾക്കു

മഹത്തും ശാശ്വതപ്രസക്തിയുള്ളതുമായ മഹാഗ്രന്ഥങ്ങൾകൊണ്ട് സമ്പന്നമാണ് ഭാരതീയ ഭാഷകൾ. ഇവയിൽ ഏറ്റവും കൂടുതൽ പഴക്കമുള്ള തമിഴ്ഭാഷയിലെ മഹാഗ്രന്ഥങ്ങളുടെ പട്ടിക അതിദീർഘമാണെന്നേ പറയാനുള്ളൂ. അവയിൽതന്നെ പ്രമുഖസ്ഥാനം അലങ്കരിക്കുന്നതും പരക്കെ അറിയപ്പെടുന്നതുമാണ് തിരുവള്ളുവരുടെ തിരുക്കുറൽ. ബി.സി. രണ്ടാംശതകത്തിലോ ഒന്നാംശതകത്തിലോ ചമച്ചതാണ് അതെന്നത്രേ പണ്ഡിതൻമാരുടെ നിഗമനം. എന്നാൽ അത്തരത്തിലൊരു കൃതിയുടെ പരിണാമത്തിനു പശ്ചാത്തലം സൃഷ്ടിക്കാൻ വേണ്ടിവരുന്നത് നാലോ അഞ്ചോ ദശകങ്ങളിൽ വളർന്നു ഫലവത്തായ ഒരു വലിയ സംസ്ക്കാരമാണല്ലോ. സുദീർഘമായ ഒരു സംസ്ക്കാരത്തിൽ മാത്രമേ അത്തരം ഒരു കൃതി ഉദയം ചെയ്യൂ എന്നും ചുരുക്കം. അതുണ്ടായ കാലംമുതൽ തിരുക്കുറൽ ഇന്നുവരെ തമിഴ്ഭാഷയുള്ളയിടങ്ങളിലെല്ലാം ഏറ്റവും കൂടുതൽ പ്രചാരവും പ്രസിദ്ധിയും ജനസ്വാധീനവും നേടിയെടുത്തു. സാധാരണ ജനങ്ങൾക്കുമാത്രമല്ല, പിൽക്കാല ഗ്രന്ഥകാരൻമാർക്കും ചിന്തകൻമാർക്കും അതൊരു ദീപസ്തംഭവുമായിത്തീർന്നു.

വേണ്ടി തിരഞ്ഞെടുത്ത കുറെ ഭാഗങ്ങളാണ്. കൃഷ്ണൻ വൈദ്യൻ, അഴകത്തു കുറുപ്പ്, ശാസ്തമംഗലം, വെണ്ണിക്കുളം എന്നിവരുടെ പരിഭാഷ പദ്യരൂപത്തിലത്രേ. വൈദ്യൻ ഒന്നാംഭാഗവും വെണ്ണിക്കുളം രണ്ടുഭാഗങ്ങളും, തിരുവല്ലം ഒന്നാംഭാഗവും മാത്രമേ തർജ്ജമയ്ക്ക് സ്വീകരിച്ചിട്ടുള്ളൂ. വെണ്ണിക്കുളത്തിന്റെ കൃതി തമിഴ് എഴുത്താളർ സംഘത്തിന്റെ സ്വർണ്ണപ്പതക്കംനേടി. ചെന്നൈ നഗരത്തിലെ രാജാജിഹാളിൽ ചേർന്ന മഹാസമ്മേളനത്തിൽവെച്ചാണ് ആ പാരിതോഷികം നൽകിയത്. ആ സമ്മേളനത്തിൽ സംബന്ധിച്ചിരുന്ന മഹാസദസ്സിന് പരിഭാഷകനായ മഹാകവിയെ പരിചയപ്പെടുത്തി പ്രസംഗിച്ചത് ഈ ലേഖകനായിരുന്നു.

ഭാരതീയ ഭാഷകളിൽ തിരുക്കുറലിന്റെ ഏറ്റവും കൂടുതൽ പരിഭാഷകളുള്ളത് മലയാളത്തിലും തെലുങ്കിലുമാണ് - എട്ടുവീതം. ബംഗാളി, ഗുജറാത്തി, ഹിന്ദി, കന്നടം, മറാത്തി, സംസ്കൃതം, സൗരാഷ്ട്രം, ഉർദു എന്നീ ഭാഷകളിലും തിരുവള്ളുവരുടെ മഹാ ഗ്രന്ഥത്തിന് പരിഭാഷകളുണ്ട്. ഹിന്ദിയിലും സംസ്കൃതത്തിലും കൗതുകമുണ്ടാകാമല്ലോ. മിക്കവാറും എല്ലാ യൂറോപ്യൻ ഭാഷകളിലും തിരുക്കുറലിന്റെ ആധികാരികങ്ങളായ ഒന്നോ അതിലധികമോ നല്ല പരിഭാഷകളുണ്ട്. തർജ്ജമാപരമ്പരകളുടെ പ്രാരംഭം 1730 ൽ ആണ് - ലത്തീൻഭാഷയിൽ ഫാദർ കോൺസ്റ്റാൻന്റൈനസ് ബേഷിയസ് (Father Constantinus Beschius) ആണ് അതിന്റെ പരിഭാഷകൻ. അതുകൂടാതെ ലത്തീൻഭാഷയിൽ മൂന്നു തർജ്ജമകൾകൂടിയുണ്ട്.

പാശ്ചാത്യദേശത്തെ ഭാഷകളിൽ ആദ്യമായുണ്ടായ പരിഭാഷ ലത്തീനിലാണെന്നു പറഞ്ഞല്ലോ. എന്നാൽ ഏറ്റവും കൂടുതൽ എണ്ണം ലഭ്യമായിട്ടുള്ളത് ഇംഗ്ലീഷിലാണ്. വെള്ളക്കാരും നാട്ടുകാരുമായ ഇംഗ്ലീഷ് തർജ്ജമക്കാരുണ്ട്. സായിപ്പൻമാരുടെ കൂട്ടത്തിൽ ജി.യു. പോപ്പിന്റെ തർജ്ജമയാണ് ഏറെ പ്രസിദ്ധവും സ്വീകാര്യവും. നാട്ടുകാരുടെ കൂട്ടത്തിൽ രാജാജിയും ഉൾപ്പെടുന്നു. അദ്ദേഹത്തിന്റെ കൃതി UNESCO, അവരുടെ അംഗീകൃത പ്രസിദ്ധീകരണമാക്കാൻ തീരുമാനിച്ചിരുന്നു. ലോകത്തെ പ്രധാനപ്പെട്ട ഭാഷകളിലേക്ക് വിവർത്തനം ചെയ്യാനുള്ള ആധി പ്രേരണയും പ്രചോദനവും നിരന്തരം നൽകിക്കൊണ്ടു നിലനിൽക്കുന്നു. ഈ ലേഖകൻ ചെന്നൈ വാനൊലിനിലയത്തിന്റെ ചുമതലക്കാരനായിരിക്കുമ്പോൾ, ആ നിലയത്തിൽ പ്രക്ഷേപണം ആരംഭിച്ചിരുന്നത്, "വള്ളുവർവാക്ക്" എന്ന ഒരിനത്തോടായിരുന്നു. തിരുക്കുറളിൽ നിന്നെടുത്ത ഒരു കുറൽ വ്യാഖ്യാനിച്ചും വിശദീകരിച്ചുമുള്ള അഞ്ചുനിമിഷം ദൈർഘ്യമുണ്ടായിരുന്ന ഒരിനമായിരുന്നു അത്. തിരുവള്ളുവരുടെ കൃതിയിൽ മാത്രമല്ല, മറ്റു മഹാ ഗ്രന്ഥങ്ങളിലും അംഗീകൃതമായ പാണ്ഡിത്യമുണ്ടായിരുന്ന വിദഗ്ദ്ധൻമാരായിരുന്നു ആ പരിപാടിയിൽ വന്നത്. ആ പരിപാടി കേട്ടു കൊണ്ടുണരാനും ഉണർന്നെഴുന്നേറ്റാൽ മുഴുവൻ ശ്രദ്ധാപൂർവ്വം ശ്രവിക്കാനും ബഹുജനങ്ങൾ പ്രദർശിപ്പിച്ചിരുന്ന താൽപ്പര്യം മറ്റൊന്നിനും, വേറൊരിക്കലും ഉണ്ടായിട്ടില്ലെന്നാണ് അറിഞ്ഞത്.

നമ്മുടെ മഹദ്ഗ്രന്ഥങ്ങളുടെ പ്രസക്തി എന്നത്തേക്കാളും ഇന്നു വർദ്ധിച്ചിരിക്കുന്നു. എവിടെയും മനുഷ്യപുത്രൻ നേരിടുന്ന അരാജകത്വവും അച്ചടക്കരാഹിത്യവും മൂല്യച്യുതിയും വ്യക്തിബ



വള്ളുവർ കോട്ട (ചെന്നൈ)

**ഭാരതീയ ഭാഷകളിൽ തിരുക്കുറലിന്റെ ഏറ്റവും കൂടുതൽ പരിഭാഷകളുള്ളത് മലയാളത്തിലും തെലുങ്കിലുമാണ് - എട്ടുവീതം. ബംഗാളി, ഗുജറാത്തി, ഹിന്ദി, കന്നടം, മറാത്തി, സംസ്കൃതം, സൗരാഷ്ട്രം, ഉർദു എന്നീ ഭാഷകളിലും തിരുവള്ളുവരുടെ മഹാ ഗ്രന്ഥത്തിന് പരിഭാഷകളുണ്ട്.**

അഞ്ചുവീതമുണ്ടെന്ന വസ്തുതയും പറയട്ടെ.

ഏഷ്യയുടെ ഇതരപ്രദേശങ്ങളിലേക്കും തിരുക്കുറലിനെക്കുറിച്ചുള്ള താൽപ്പര്യം വ്യാപിച്ചിട്ടുണ്ട്. ബർമ്മീസ്, ചൈനീസ്, മലൈ, സിംഹളം, ജപ്പാനീസ്, ഫിജിയൻ, മൗറൂഷ്യസ് എന്നിവയിൽ തർജ്ജമകൾ ലഭ്യമാണ്. ഈ ഭാഷകളിലെല്ലാം പരിഭാഷയുണ്ടായത് 1960 നു ശേഷമാണ്. എന്നാൽ അവിടങ്ങളിൽ കുടിയേറിയും അല്ലാതെയും താമസിക്കുന്ന തമിഴ്വംശജർ മൂലകൃതി തന്നെ സ്വീകരിക്കുന്നതിന് താൽപ്പര്യമുള്ളവരത്രേ.

യൂറോപ്യൻ ഭാഷകളിലെ സ്ഥിതിയെക്കുറിച്ചറിയാൻ സ്വാഭാവികമായി ആർക്കും കാരിക ഗ്രന്ഥമായി സ്വീകരിക്കാനും ഏർപ്പാടു ചെയ്തെന്നാണറിവ്. ഭാരതീയരായ ഇംഗ്ലീഷ് പരിഭാഷകരുടെ എണ്ണം ഇരുപത്തഞ്ചോളമുണ്ട്. സായിപ്പൻമാർ പതിമൂന്നു പേരും. ഇങ്ങനെ മൊത്തം മുപ്പത്തെട്ടോളം പരിഭാഷകൾ ഇംഗ്ലീഷിൽ തിരുക്കുറളിനുണ്ട്. ഇത്രയധികം വിവർത്തനങ്ങളുള്ള ഒറ്റ ഭാരതീയകൃതി വേറൊന്ന് ഇംഗ്ലീഷിലുണ്ടോയെന്നു സംശയമാണ്.

സഹസ്രാബ്ദങ്ങൾ കടന്നുപോയിട്ടും തിരുവള്ളുവരുടെ മൃദുവെങ്കിലും ദൃഢമായ ശബ്ദം ഇന്നും ജനതാമദ്ധ്യത്തിൽ മുഴങ്ങിനിൽക്കുന്നു. കാലാതീതവും നിത്യപ്രസക്തവുമായ തിരുവള്ളുവരുടെ മഹദ്വചനങ്ങൾ ഒരു നല്ല ജീവിതം നയിക്കാൻ ന്ധത്തകർച്ചയും സംഘർഷങ്ങൾ സമഗ്രമായി വ്യാപിപ്പിക്കുന്നു. ഈ പ്രതിസന്ധികളിൽനിന്നുള്ള മോചനത്തിനുള്ള വഴികൾ തിരുക്കുറൽപോലുള്ള പ്രാചീനഗ്രന്ഥങ്ങളുടെ താളുകളിൽ നോക്കിക്കണ്ടറിയാൻ സാധിക്കും. അവിടെ സഞ്ചയിച്ചിട്ടുള്ള സത്യങ്ങൾ സൽജീവിതം കാംക്ഷിക്കുന്നവർക്ക് വിഷമംകൂടാതെ സ്വീകരിക്കാം. എന്നാൽ അതിനുള്ള ആശയും ആവേശവും അവനവനിൽ തന്നെയുണ്ടാകേണ്ടതുണ്ട്. വഴികളും വഴികാട്ടികളും ഇല്ലെന്നതല്ല ഇവിടത്തെ പ്രശ്നം. അവയിലേക്ക് ശ്രദ്ധിക്കാനുള്ള കൗതുകത്തെ പോഷിപ്പിക്കുന്ന പരിസ്ഥിതി വളർത്തുന്നതിന്, ആത്മാർത്ഥതയുള്ളവർ രംഗത്തേക്കുവരാൻ തയ്യാറാകുമോ എന്നതാണ്. ●